# ഹിന്ദിക്കാരൻെറ ചാണക്യതന്ത്രങ്ങൾ



*ഇലക്ട്രോണിക് മാദ്ധ്യമങ്ങളിലും മറ്റും തിരുകിക്കയറ്റിയും അമിതപ്രാധാന്യമേകിയും അഹിന്ദിപ്രദേശങ്ങളിൽ തന്ത്രപൂർവം ഹിന്ദിയടിച്ചേൽപ്പിക്കുകയാണെന്നാരോപിച്ച്, തമിഴ്നാട്ടു നിയമസഭയിൽ തീവ്രമായ വികാരപ്രകടനം അടുത്തകാലത്തുണ്ടായല്ലോ. ഇതിൻെറ പൊരുൾ, ദൂരദർശൻ പരിപാടി സംവിധാനത്തെയാസ്പദമാക്കി പരിശോധിക്കുകയാണ് ഇലക്ട്രോണിക് മാദ്ധ്യമ വിദഗ്ദ്ധൻകൂടിയായ ലേഖകൻ.*

**കോന്നിയൂർ ആർ. നാരേന്ദ്രനാഥ്**

ഒരു സിഗററ്റുകമ്പനിയുടെ പരസ്യം മുമ്പ് പത്രമാസികകളിൽ ധാരാളം കണ്ടിരുന്നത് ഓർമ്മയുണ്ടോ? 'നിങ്ങൾക്കു നഷ്ടപ്പെടുന്നതെന്തെന്ന് നിങ്ങളറിയുന്നില്ല–' ഇതായിരുന്നു അതിലെ പല്ലവി. ഒരു പരസ്യത്തിലുപരി, വർത്തമാനാവസ്ഥ പ്രസ്പഷ്ടമാക്കുന്ന ഒരാപ്തവാക്യമാണതെന്ന് പലപ്പോഴും തോന്നിയിട്ടുണ്ട്.

ദൃശ്യമാദ്ധ്യമങ്ങളിൽ ഏറ്റവും വമ്പനെന്ന് മീഡിയ വിദഗ്ദ്ധന്മാർ വിലയിരുത്തുന്ന ടെലിവിഷൻെറ ഭാരതത്തിലെ അവസ്ഥകൊണ്ട് ഇത് സാധൂകരിക്കാൻ വിഷമമില്ല. അതിനെ ചുറ്റിപ്പറ്റി ചിലത് ഇവിടെ ചിന്തിക്കാം.

എല്ലാത്തരക്കാരുമുൾപ്പെടുന്ന സിനിമക്കൊട്ടകയിലെ ആൾക്കൂട്ടത്തെ കാണിക്കാൻ പറ്റിയ പാകത്തിൽ പടച്ചെടുക്കുന്ന പടങ്ങൾ, വീട്ടിൽവച്ചിട്ടുള്ള പെട്ടിയുടെ കൊച്ചുസ്ക്രീനിൽ ടി.വി. എത്തിക്കുന്നു. ഗൃഹസദസും കൊട്ടകയിലെ കൂട്ടവും തികച്ചും വ്യത്യസ്തങ്ങളാണെന്ന യാഥാർത്ഥ്യം സൗകര്യമായി മറന്നിട്ടാണിതുചെയ്തുവരുന്നത്. സഭാവ്യത്യാസം പരിഗണിച്ചു പ്രസക്തമായ വ്യത്യാസമൊന്നും വരുത്തുന്നതുമില്ല. ഇതുകൊണ്ട് നിങ്ങൾക്ക് (എനിക്കും) നഷ്ടപ്പെടുന്നതെന്തെന്ന് നിങ്ങൾ അറിയുന്നില്ല. (ഞാൻ അറിയുന്നുണ്ടെങ്കിലും നിസഹായനാണ്.)

ഹിന്ദിയടിച്ചേൽപ്പിക്കുന്നതിൽ പ്രതിഷേധിച്ച് തമിഴ്നാട്ടുകാർ തങ്ങളുടെ അറപ്പും വെറുപ്പും അമർഷവും അത്യുദാരമായി മദിരാശി നിയമസഭയിൽ പ്രകടിപ്പിച്ചുകഴിഞ്ഞു. അവരുടെ ഈ വികാരപ്രകടനം പ്രധാനമായും ദൂരദർശൻെറ നയത്തിനെതിരായിട്ടായിരുന്നുതാനും. ഹിന്ദി പരിപാടികൾ വർദ്ധിപ്പിച്ചതാണ് ആവലാതിക്കടിസ്ഥാനം. ദൂരദർശൻെറ പക്ഷം, കഷ്ടിച്ച് പതിനഞ്ചു മിനിട്ടുമാത്രമാണ് കൂട്ടിയതെന്നത്രെ! അതു ശരിയായാലും തെറ്റായാലും അത് വാദത്തിനുവേണ്ടി സ്വീകരിക്കുക.

ഇന്ത്യയിൽ മൊത്തം ടെലിവിഷൻപരിപാടി പ്രസരിപ്പിക്കുന്ന അഞ്ഞൂറ്റിപ്പതിമൂന്നു പ്രസരണികളുണ്ട്. അവയിലോരോന്നിലും പതിനഞ്ചുമിനിട്ടുവീതം കൂടിയിട്ടുമുണ്ട്. മൊത്തത്തിൽ 7695 മിനിട്ട്! ഇതിൽ മൂന്നിലൊരുഭാഗമെങ്കിലും അഹിന്ദിമേഖലയിൽപെടും. അതായത് പ്രദേശികഭാഷാപരിപാടിയിൽ മാറ്റമില്ലാതെ, അവിടങ്ങളിൽ കുറഞ്ഞത് 2565- മിനിട്ടു പരിപാടി കൂടുതലായി ഹിന്ദിയിൽ പ്രസരിപ്പിച്ചുതുടങ്ങിക്കഴിഞ്ഞു. തികച്ചും നിർഗുണവും നിസാരവുമെന്നു തോന്നിപ്പിക്കുന്ന ഈ പതിനഞ്ചുമിനിട്ടു വർദ്ധനയുടെ മൊത്തംഫലം 2565 മിനിട്ടിൽ തെളിയുന്നു! ഇതാണ് ഹിന്ദിക്കാരുടെ ചാണക്യതന്ത്രം നമ്പർ ഒന്ന്!

ഹിന്ദിവാർത്തയുടെ രാത്രിയിലെ സമയം പഴയ 8.45-ൽനിന്ന് ഇപ്പോൾ 8.30 ആക്കിയിരിക്കുന്നു. ഇംഗ്ലീഷ് കുറേക്കൂടി രാത്രിയിലേക്ക് 9.30-ൽനിന്ന് 9.45-ലേക്കുംമാറ്റി.! അഹിന്ദിമേഖലയിലെ, പ്രത്യേകിച്ച് ദക്ഷിണേന്ത്യയിലെ ആളുകളുടെ ശീലം രാത്രിയിൽ നേരത്തെ ഉറങ്ങുകയാണ്. ഇത് കണക്കിലെടുത്തിരുന്നെങ്കിൽ ഇംഗ്ലീഷ് വാർത്ത 8.30-നും ഹിന്ദി 9.45-നും മാറ്റിപ്രതിഷ്ഠിക്കുകയായിരുന്നു യക്തിസഹമായ കാര്യം. എന്നാൽ വസ്തുതകൾ മറിച്ചുള്ള അനുമാനമാണ് സ്ഥിരീകരിക്കുന്നത്.

(വിഢ്ഢി)പെട്ടിയുടെ താക്കോൽ പ്രേക്ഷകൻെറ കൈയിലാണിരിക്കുന്നത്. ഹിന്ദിപരിപാടികൊണ്ട് പൊറുതിമുട്ടുമ്പോൾ, അവർ സ്റ്റാർ ടി.വി, സി.എൻ.എൽ. എന്നിവയുടെ ചാനലിലേക്ക് പ്രയാസമില്ലാതെ പോകും. മാണ്ടിഹൗസിലെ മിടുക്കന്മാരോട് പറയാനിത്രേയുള്ളൂ: നിങ്ങൾക്ക് നഷ്ടമാകുന്നതെന്തെന്ന് നിങ്ങളറിയുന്നില്ല.!

പ്രാദേശികഭാഷാമേഖലയിലെ ദൂരദർശൻപരിപാടിയെ മൊത്തത്തിൽ മൂന്നായി വീതിക്കാം: ദേശീയപരിപാടി (മുപ്പതോളം ശതമാനം); നെറ്റവർക്ക് പരിപാടി (നാല്പത്തേഴുശതമാനത്തോളം); പ്രാദേശികഭാഷാപരിപാടി (പതിനഞ്ചുശതമാനത്തോളം)– ബാക്കി, കാലികപ്രാധാന്യമുള്ള റിലേ (അഞ്ചൽ) പരിപാടികൾ. ദേശീയപരിപാടി (30%) നിർബന്ധിതമായി റിലേ (അഞ്ചൽ) ചെയ്യണം. പലസന്ദർഭങ്ങളിൽ തല്പരകക്ഷികൾ കൂടിയാലോചിച്ച് എടുത്തതീരുമാനമാണത്. നെറ്റ്വർക്ക് പരിപാടി (47%)യുടെ കാര്യത്തിൽ ഇങ്ങനെയൊരു ധാരണയുണ്ടായിട്ടില്ല. എങ്കിലും അതും "കമ്പൽസറിറിലേ" ആക്കിയിരിക്കുന്നു. രണ്ടുപേരുണ്ടെങ്കിലും ഫലത്തിൽ ഒന്നായിട്ടാണ്, മുകളിൽ പറഞ്ഞ പരിപാടികൾ രണ്ടും അനുഭവപ്പെടുന്നത്. പിന്നെന്തിന് രണ്ടുപേര്? അതാണ് ഹിന്ദിക്കാരുടെ ചാണക്യതന്ത്രം നമ്പർ രണ്ട്!

നാഷണൽ പ്രോഗ്രാമിൻെറ ഉള്ളടക്കത്തിൽപോലും നിശ്ചിതശതമാനം പ്രാദേശികയിനങ്ങളുണ്ടായിരിക്കണമെന്നായിരുന്നു "അണ്ടർസ്റ്റാൻഡിംഗ്." പക്ഷേ അതു നടപ്പാക്കുന്നത് ഇന്ന് അത്യപൂർവമായി! ദൂരദർശൻെറ ആഡിയൻസ് റിസേർച്ച് യൂണിറ്റ് കാലാകാലങ്ങളിലെ അവസ്ഥ കാണിക്കുന്ന സ്ഥിതിവിവരം തയാറാക്കി പ്രസിദ്ധപ്പെടുത്തണമെന്നാണ് വ്യവസ്ഥയുള്ളത്. അതും ഉണ്ടാകുന്നില്ല. സ്ഥിതിവിവരങ്ങൾ പ്രസിദ്ധപ്പെടുത്തുന്നത്, പലർക്കും അസൗകര്യങ്ങളുണ്ടാക്കും. അപ്പോൾ ചാക്കിലെ പൂച്ച പുറത്തുചാടുമല്ലോ.

എല്ലാ നിലയങ്ങളും റിലേചെയ്യണമെന്നു നിർബന്ധമില്ലെങ്കിലും നിർബന്ധിതമായി റിലേ ചെയ്യുന്ന നെറ്റ്വർക്ക് പരിപാടി (47%) മുഴുവൻ ഹിന്ദിയിനങ്ങൾ മാത്രമേയുൾപ്പെടുത്താറുള്ളൂ. ഹിന്ദിയിലെ സ്പോൺസേർഡ് പരിപാടിയുമിതിലാണുള്ളത്. "പ്രൈംടൈം" സമയത്താണിവയുടെ പ്രക്ഷേപണം. അഹിന്ദിമേഖലയിലെല്ലാം ഇതു റിലേ ചെയ്യുന്നതിനാൽ പരസ്യക്കാർക്ക് ഇതിനോടാണ് പക്ഷപാതം. പരസ്യക്കാരുടെ പ്രിയംകാരണം സ്പോൺസേർഡു പരിപാടിയുണ്ടാക്കുന്നവർ പരസ്യക്കാരുമായി വിലപേശി നല്ലതോതിൽ ലാഭം നേടുന്നു. അതായത് ഹിന്ദി സ്പോൺസേർഡ് പരിപാടിയിലൂടെ ലാഭം കൊയ്യാനുള്ള പരിതസ്ഥിതി നെറ്റുവർക്ക് വിഭാഗത്തിലുണ്ട്. അതേ സമയം പ്രാദേശികഭാഷായിനങ്ങൾക്ക് അവിടം ബാലികേറാമലയാണ്! ലാഭം നേടാനുള്ള സാഹചര്യം വരേണ്യ വിഭാഗമായ ഹിന്ദിക്കേയുള്ളൂ!

പ്രാദേശികഭാഷകളിലെ സ്പോൺസേർഡ് പരിപാടി തികച്ചും അപ്രധാനമോ അസൗകര്യമോ ആയ വേളകളിലാണ് വച്ചിരിക്കുന്നത്. അതുകൊണ്ട് പരസ്യക്കാർക്ക് അതിൽ കാര്യമായ താല്പര്യമില്ല. പ്രാദേശികഭാഷയിൽ സ്പോൺസേർഡ് പരിപാടി ഒരുക്കിക്കഴിഞ്ഞാൽ നിർമ്മാതാവ് പരസ്യക്കാരെ കണ്ടുപിടിക്കാൻ പരക്കംപാച്ചിൽ നടത്തുന്നു. പലപ്പോഴും മുടക്കിയ മുതൽപോലും തിരിച്ചുകിട്ടാതെ അത് കൊടുക്കാനും നിർബന്ധിതരായിത്തീരും. നല്ലപരിപാടി തയാറാക്കി കൈപൊള്ളി, കാശുമടക്കിക്കിട്ടാതെ, പരസ്യക്കാരെ കാത്തുകഴിയുന്ന മലയാള സ്പോൺസേർഡ് പരിപാടി നിർമ്മാതാക്കൾ ഒന്നുംരണ്ടുമല്ല എന്ന് എനിക്ക് നേരിട്ടറിവുണ്ട്.

ഈ ദുരവസ്ഥയിൽനിന്ന് പ്രാദേശികഭാഷയെ മോചിപ്പിക്കാൻ വഴിയുണ്ട്. എല്ലാ ഭാഷകൾക്കും തുല്യതയംഗീകരിക്കുക. ഹിന്ദിമേഖലയിൽ ഹിന്ദി സ്പോൺസേർഡ് പരിപാടി സംപ്രേഷണം ചെയ്യുമ്പോൾ സമാന്തരമായി, അതേ സമയത്ത്, അഹിന്ദി പ്രദേശങ്ങളിൽ അതാതിടത്തെ പ്രാദേശികഭാഷയിലുള്ള സ്പോൺസേർഡ് പരിപാടിയും സംപ്രേഷണം ചെയ്യണം. പരസ്യക്കാർ ഹിന്ദിക്കാരുടെ പുറകെമാത്രം പോകുന്നതും പ്രാദേശികഭാഷകളെ അവഗണിക്കുന്നതും അപ്പോൾ അവസാനിക്കും. നെറ്റ്വർക്ക് പരിപാടിയിലൂടെ പ്രാദേശികഭാഷയ്ക്ക് സംഭവിക്കുന്ന നഷ്ടം എത്രയെന്ന് ആ ഭാഷക്കാർ അറിഞ്ഞുതുടങ്ങിയിട്ടുണ്ടെന്നാണ് തമിഴ്നാട്ടിലെ സംഭവം കാണിക്കുന്നത്.

ഇനി അല്പം സാമ്പത്തികകാര്യം! അരമണിക്കൂറുള്ള ഒരു നാടകപരിപാടി ടെലിവിഷനിലവതരിപ്പിക്കാവുന്ന പാകത്തിൽ തീർക്കാൻ, നിർമ്മാണത്തിനുമാത്രം, അൻപതുപേരോളമുള്ള പ്രൊഡക്ഷൻ യൂണിറ്റുവേണ്ടിവരും. ഇവരെക്കൂടാതെ പരോക്ഷമായി ഇരുനൂറോളം പേരുടെ സേവനവും ആവശ്യമാണ്. നാടകകൃത്തുമുതൽ ലൈറ്റ്ബോയ്വരെയുള്ളവരുണ്ട് അക്കൂട്ടത്തിൽ. അവരുടെ പ്രതിഫലത്തിനുംമറ്റുമായി നിർമ്മാണച്ചെലവ് 4–10 ലക്ഷം രൂപയാണ് വേണ്ടിവരുന്നത്. അരമണിക്കൂറുള്ള ഇത്തരമൊരു ഹിന്ദി പരിപാടി നെറ്റ്വർക്ക് വിഭാഗത്തിലൂടെ വരുമ്പോൾ, പ്രാദേശികഭാഷാമേഖലയിൽപെടുന്നവർക്കു സംഭവിക്കുന്ന നഷ്ടം 4–10 ലക്ഷം രൂപയായിരിക്കും! ഇന്ന് ഈവിധത്തിലുള്ള രണ്ടരമൂന്നുമണിക്കൂർ പരിപാടി പ്രാദേശികഭാഷാ മേഖലയിലെ കേന്ദ്രങ്ങൾ റിലേ ചെയ്തു വരുന്നു. അതുകൊണ്ട് പ്രാദേശിക ഭാഷാമേഖലയിലെ എഴുത്തുകാർ, കലാകാരന്മാർ, സാങ്കേതികവിദഗ്ദ്ധർ, സഹായികൾ–തുടങ്ങിയവർക്ക് ദിവസംപ്രതി എത്രലക്ഷം രൂപയാണ് നഷ്ടപ്പെടുന്നതെന്ന് സ്വയം കണക്കുകൂട്ടിക്കാണുക! ഇത്രയും തുക ഹിന്ദിക്കാർ കൈവശപ്പെടുത്തുകയാണ്, ഇന്നത്തെ "ടി.വി. പ്രോഗ്രാം ഷെഡ്യൂൾ" കൊണ്ടു സാധിക്കുന്നത്.! ഇതാണ് ചാണക്യതന്ത്രം മൂന്ന്!

പ്രാദേശികഭാഷാ സിനിമയുടെ കഥ ഇതിലും കഷ്ടമാണ്. ചിത്രഗീതത്തിൻെറ രൂപത്തിലും മുഴുപടമെന്ന വിധത്തിലും ദിവസംതോറും ഹിന്ദിസിനിമകൾ സംപ്രേഷണം ചെയ്തുവരുന്നു. അതിലൂടെ ഹിന്ദി സിനിമക്കാർ പണം വാരുന്നുമുണ്ട്; ദിവസംതോറും! നിലവാരത്തിൽ ലോകസിനിമയ്ക്കു തുല്യമെന്നു വിമ്പടിച്ചു നടക്കുന്ന പ്രാദേശികഭാഷയിലെ സിനിമാപ്രവർത്തകർക്ക് കിട്ടാൻ സൗകര്യമുള്ള തുക താരതമ്യേന എത്രയോ നിസാരമാണ്. ഇവിടെയും ഇതേ പറയാനുള്ളു. നിങ്ങൾക്ക് നഷ്ടപ്പെടുന്നതെന്തെന്ന് നിങ്ങൾ അറിയുന്നില്ല!

ഇവിടെ പറഞ്ഞ കുറെ കാര്യങ്ങളിൽനിന്ന് ടെലിവിഷൻ പരിപാടിയിലെ ഏകപക്ഷീയത സ്പഷ്ടമാണ്. ഈ ദു:സ്ഥിതി ശരിക്കും മനസിലാക്കിയിട്ടുള്ളത് തമിഴ്നാട്ടുകാർ മാത്രമാണ്. ടി.വിയുടെ വികസനവും വ്യാപനവുംകൊണ്ട് ആദായവും സാമ്പത്തികാഭിവൃദ്ധിയുമാർജ്ജിച്ചിട്ടുള്ളത് ഹിന്ദിക്കാർ മാത്രമാണ്. ആദ്യം മുതൽ ഒരുക്കിയ സംവിധാനം അതുറപ്പുവരുത്തുന്ന രീതിയിലുമായിരുന്നു. ഇന്നും അത് കൂടുതൽ ശക്തിയായി തുടരുന്നു, വളരുന്നു!

ഒരേ മന്ത്രാലയത്തിൻ കീഴിലുള്ള ആകാശവാണി പരിപാടി സംവിധാനത്തിൽ, പതിനഞ്ചുശതമാനത്തോളമേ ദേശീയപരിപാടിയായി പ്രാദേശികനിലയങ്ങൾ റിലേ (അഞ്ചൽ) ചെയ്യുന്നുള്ളൂ. ബാക്കി എൺപത്തഞ്ചുശതമാനവും പ്രാദേശികഭാഷാ പരിപാടികളാണ്. പ്രാദേശിക ഭാഷയ്ക്കും. കലകൾക്കും സംസ്കാരത്തിനും അവസരവും പ്രോത്സാഹനവും നൽകാൻ ഈ സംവിധാനം വളരെ സഹായിച്ചിട്ടുണ്ട്; ഇന്നും സഹായിക്കുന്നുമുണ്ട്. ഇതേ മോഡൽ എന്തുകൊണ്ട് ടെലിവിഷൻെറ കാര്യത്തിലും സ്വീകരിക്കുന്നില്ല. പണം കൊയ്യാനുള്ള സാധ്യതകൾ ടെലിവിഷനിൽ റേഡിയോയിലേതിനേക്കാൾ ആയിരം മടങ്ങ് അധികമുണ്ട്. അതിനാൽ അറിഞ്ഞുകൊണ്ടുതന്നെ, മന:പൂർവമായി ഹിന്ദിക്കാരുടെ താല്പര്യത്തെ പ്രീണിപ്പിക്കാവുന്നവിധത്തിലാണ് സംഗതികൾ രൂപീകരിച്ചത്. നിങ്ങൾക്ക് നഷ്ടമാകുന്നതെത്രയെന്ന് നിങ്ങൾ അറിയുന്നില്ലെന്നതുകൊണ്ടാണ് ഈ ദു:സ്ഥിതി തുടരുന്നതും വളരുന്നതും.

പ്രാദേശികഭാഷാ മേഖലകളിലെ ദൂരദർശൻ ഉദ്യോഗസ്ഥന്മാർ ഈ അവസ്ഥയ്ക്ക് തികച്ചും നിരപരാധികളാണ്. അതുപോലെ നിസഹായരും. മാണ്ടി ഹൗസിലെ മിടുക്കന്മാരുടെ മെഗാഫോണായി മാത്രമേ അവർക്കു പ്രവർത്തിക്കാനാവൂ! "ഹിസ് മാസ്റ്റേഴ്സ് വോയിസ്"– എന്നതിൽ കവിഞ്ഞൊരു പ്രസക്തിയുമവർക്കില്ല. ഇതാണ് ചാണക്യതന്ത്രത്തിലെ നാലാമത്തെയിനം.

ദൂരദർശൻ മാതൃകയാക്കിയിട്ടുള്ളത് ഇന്നു വെറും ചരിത്രസ്മരണമാത്രമായിത്തീർന്നിട്ടുള്ള സോവിയറ്റുയൂണിയനിലെ ടെലിവിഷൻ സംവിധാനമായിരുന്നു. അത് സോവിയറ്റുനാട്ടിൽ വരുത്തിയ ഫലം വിശേഷിച്ചു പറയേണ്ടതായിട്ടില്ല. ആ ചരിത്രത്തിൽനിന്നെങ്കിലും പഠിക്കാനുള്ള വിവേകവും യുക്തിയും നമുക്കില്ലേ? വിവേകമുദിക്കുന്നത് പലപ്പോഴും വളരെ വൈകിയാണ്. ഇപ്പോൾതന്നെ വളരെ വൈകിയ സ്ഥിതിക്ക് ഇവിടെ വിവേകം വരുമോ? തമിഴ്നാട്ടിലെ വികാരവിക്ഷോഭം ഒരു ചുവരെഴുത്തായി കാണാനുള്ള സാമാന്യബുദ്ധിയെങ്കിലും മാണ്ടിഹൗസിലെ മാന്യന്മാർക്ക് ഉണ്ടാകുമെന്നു പ്രതീക്ഷിക്കാമോ? ഈ വർത്തമാനകാല യാഥാർത്ഥ്യം വരുത്തിയിരിക്കുന്ന ദുരവസ്ഥ മാറ്റാൻ പാർലമെൻറിലെ നമ്മുടെ പ്രതിനിധികളും സംസ്ഥാന സർക്കാരും ആത്മാർത്ഥതയോടെ ശ്രമിക്കേണ്ടിയിരിക്കുന്നു.

March 28, 93